അവിടുന്ന് പറഞ്ഞു: ഒരു സ്വർണ്ണ ഉടമയോ, വെള്ളി ഉടമയോ അതിന്റെ അവകാശം (സകാത്ത്) കൊടുത്തു വിട്ടാതിരുന്നാൽ ക്വിയാമത്ത്നാളിൽ അത് തീയിന്റെ പലകകളാക്കുകയും പിന്നെ അവന്റെ പാർശ്വങ്ങളിലും, മുൻഭാഗത്തും, പിൻഭാഗത്തും ചൂടുവെക്കപ്പെടുകയും ചെയ്യും. അത് തണുത്താൽ വീണ്ടും ചൂടാക്കുകയും ചൂടുവെക്കൽ ആവർത്തിക്കുകയും ചെയ്യും. അടിമകൾക്കിടയിൽ വിധി നടത്തപ്പെടുന്നത് വരെയുള്ള അമ്പതിനായിരം കൊല്ല ദൈർഘ്യമുള്ള ദിവസങ്ങളിൽ...സുദീർഘമായ ഈ തിരുമൊഴി വീണ്ടും തുടരുന്നുണ്ട്. പടച്ചതമ്പുരാന്റെ സമ്പത്തിൽ നിന്ന് എന്തുകൊണ്ട് നമുക്ക് നൽകിക്കൂടാ.

സഹോദരി, വിശുദ്ധ റമദാനിന്റെ പുണ്യദിനരാത്രങ്ങളിൽ നീ ആത്മീയ വിശുദ്ധിക്ക് വേണ്ടി നാഥന്റെ മുന്നിൽ കരങ്ങളുയർത്തി മിഴിനീർ വാർക്കുകയില്ലേ? നീ അണിഞ്ഞിരിക്കുന്ന ആഭരണത്തിൽ, നീ കഴിക്കുന്ന ഭക്ഷണത്തിൽ, നീ ധരിച്ച വസ്ത്രത്തിൽ ഹറാമുണ്ടെങ്കിൽ എങ്ങനെ നമ്മുടെ പ്രാർത്ഥന സ്വീകരിക്കും. നീ നിന്നെ ശുദ്ധീകരിക്കുന്നതോടൊപ്പം നിന്റെ സമ്പത്തും ശുദ്ധീകരിക്കുക. സകാത്ത് നൽകുന്ന വിശ്വാസികൾ വിജയിച്ചു. നാഥൻ അനുഗ്രഹിക്കട്ടെ. ആമീൻ

**അൽമനാർ-ഒക്ടോബർ2007**




ജുബൈൽ ഇന്ത്യൻ ഇസ്ലാഹീ സെന്റർ

Behind Da'wah Center – Makkah Street – Jubail - Phone : 361 6730 / 362 5500x1030


# സ്വർണ്ണം : ഉപയോഗവും സകാത്തും




മനുഷ്യർക്ക് ഉപകാരമുള്ളതും, സ്വന്തമാക്കാൻ കഴിയുന്നതുമാണ് ധനം. എന്നാൽ എല്ലാ ധനവും ഒരുപോലെയല്ല. ചിലതിന്റെ ലഭ്യതയിൽ മനുഷ്യന്റെ പങ്ക് വളരെ കുറവാണ്. അല്ലാഹുവിന്റെ ദാനമാണ് മുന്തി നിൽക്കുന്നത്. മറ്റു ചിലതിൽ മനുഷ്യന്റെ അധ്വാനം താരതമ്യേന കൂടുതലായിരിക്കും. ഇങ്ങിനെയുള്ള പല കാരണങ്ങളാൽ ഇസ്ലാം ധനങ്ങളെ നാലിനങ്ങളായി തിരിച്ചിരിക്കുന്നു. സ്വർണ്ണം, വെള്ളി, കാർഷിക വിളകൾ, ഖനിജകങ്ങൾ, കാലികൾ. ഓരോന്നിനും സകാത്ത് ബാധകമാകുന്ന പരിധികളിലും നൽകേണ്ട തോതിലും വ്യത്യാസമുണ്ട്. സ്വർണ്ണാഭരണത്തിന്റെ സകാത്തിനെ കുറിച്ചാണിവിടെ പ്രതിപാദിക്കാൻ ഉദ്ദേശിക്കുന്നത്.

സ്വർണ്ണാഭരണം സ്ത്രീക്ക് അലങ്കാരമാണ്. ഇസ്ലാം സ്ത്രീക്ക് അത് അനുവദിച്ചു കൊടുക്കുമ്പോൾ തന്നെ പുരുഷന് വിലക്കുകയും ചെയ്തിരിക്കുന്നു.

നമ്മുടെ നാട്ടിൽ പരസ്യത്തിന് വേണ്ടി ഏറ്റവും അധികം പണം ചിലവഴിക്കുന്നത് ആഭരണക്കടകളാണ്. മഞ്ഞലോഹത്തിൽ കുളിച്ചു നിൽക്കുന്ന സ്ത്രീ മോഡലുകളാണ് സകല പത്രമാസികകളിലും, ചാനലുകളിലും. സ്വർണ്ണക്കട മോടി പിടിപ്പിക്കാൻ ഒഴുക്കുന്ന പണത്തിനും കണക്കില്ല. ഏറ്റവും കൂടുതൽ ലാഭമുണ്ടാക്കാവുന്ന വ്യാപാരസ്ഥാപനവും മറ്റൊന്നല്ല. ഇതിന്റെയൊക്കെ അർത്ഥം വളരെ വ്യക്തമാണ്. സമകാലീന സമൂഹത്തിൽ ഏറ്റവും കൂടുതൽ ചൂഷണം ചെയ്യപ്പെടുന്നത് മലയാളിയുടെ പ്രത്യേകിച്ച് മുസ്ലിം സമൂഹ ത്തിന്റെ ആഭരണഭ്രമവും പൊങ്ങച്ച ഭ്രാന്തുമാണ്.

ആഭരണമിന്ന് ഒരു സ്റ്റാറ്റസ് സിംബലാണ്. അതില്ലാതിരിക്കുന്നത് പലർക്കും കുറച്ചിലായി തോന്നുന്നു. വിവാഹാവസരങ്ങളിൽ സ്ത്രീധനം വേണ്ടെന്ന് പറയുന്നവർപോലും അമ്പതും, നൂറും പവൻ ആഭണങ്ങൾ ആവശ്യപ്പെടാറുണ്ട്. ആവശ്യപ്പെടാത്ത ചില പകൽമാന്യൻമാരായ ആദർശവീരൻമാർ പണത്തിനേക്കാൾ പത്തിരട്ടി സ്വർണ്ണം കിട്ടുന്നവരുമായിട്ടേ ബന്ധം സ്ഥാപിക്കാറുള്ളൂ. പണം മാത്രമാണ് സ്ത്രീധനമെന്നാണ് പല വിഡ്ഢികളും ധരിച്ചിട്ടുള്ളത്. പണവും കിലോകണക്കിന് സ്വർണ്ണവും നൽകാൻ കഴിയാത്തതിന്റെ പേരിൽ വിവാഹജീവിതം സ്വപ്നം കണ്ട് നീറി നീറി ജീവിക്കുന്ന എത്രയോ സഹോദരിമാർ നമ്മുടെ സമുദായത്തിൽ ജീവിക്കുന്നുണ്ടെന്ന് എന്തുകൊണ്ട് നമുക്ക് തിരിച്ചറിയാൻ സാധിക്കുന്നില്ല. ഒരു പക്ഷേ, നാളെ ഈ പെൺകുട്ടികൾ തെറ്റിലേക്ക് വഴുതിപ്പോയാൽ ഈ സമുദായം റബ്ബിന്റെ കോടതിയിൽ എന്ത് ഉത്തരം പറയും? സമുദായ നേതൃത്വവും പണ്ഡിതസമൂഹവും ചിന്തിക്കേണ്ട വിഷയമാണിത്. പാവപ്പെട്ട ഒരു പെൺകുട്ടിക്ക് ജീവിതം നൽകാൻ ആരും തയ്യാറല്ല. ഉള്ളവൻ ഉള്ളവനുമായി ബന്ധം സ്ഥാപിക്കുന്നു. മഞ്ഞലോഹത്തിൽ കണ്ണ് മഞ്ഞളിച്ച പറയൻ ആദർശവാദിക്ക് അതിനേ സാധിക്കുകയുള്ളൂ. രണ്ടോ മൂന്നോ സ്ത്രീകളുള്ള സമ്പന്ന കുടുംബങ്ങളിൽ നാനൂറോ, അഞ്ഞൂറോ പവന്റെ ആഭരണങ്ങൾ കൂട്ടിവെക്കുന്ന സ്ഥിതിയാണിന്ന് കേരളീയ മുസ്ലിം

സമുദായത്തിലുള്ളത്. ഒട്ടും പ്രത്യുൽപാദനപരമല്ലാത്ത വിധം ഇരുപത്തിയഞ്ചും, അമ്പതും ലക്ഷം രൂപയുടെ സ്വർണം ഈ വിധം മുടക്കിയിടുന്നത് ഗുരുതരമായ പാപവും നരകശിക്ഷക്ക് കാരണവുമാണെന്ന വസ്തുത നാം മറക്കാവതല്ല. അല്ലാഹു വിരോധിച്ച ഗുരുതരമായ കുറ്റമാണ് ധൂർത്തും, ദുർവ്യയവും. പിശുക്കിന്റെ അത്രയോ അതിനേക്കാൾ കൂടുതലോ കൊടിയ പാപമാണത്.

അല്ലാഹു പറയുന്നു:

وَلَا تُسْرِفُوٓا۟ ۚ إِنَّهُۥ لَا يُحِبُّ ٱلْمُسْرِفِينَ ۖ

“നിങ്ങൾ ദുർവ്യയം ചെയ്യരുത്. തീർച്ചയായും ദുർവ്യയം ചെയ്യുന്നവരെ അല്ലാഹു ഇഷ്ടപ്പെടുകയില്ല.” (അൻആം :141)

മറ്റൊരിടത്ത് ക്വുർആൻ ഇങ്ങിനെ പറയുന്നു:

إِنَّ ٱلْمُبَذِّرِينَ كَانُوٓا۟ إِخْوَٰنَ ٱلشَّيَـٰطِينِ ۖ وَكَانَ ٱلشَّيْطَـٰنُ لِرَبِّهِۦ كَفُورًا

“തീർച്ചയായും ദുർവ്യയം ചെയ്യുന്നവർ പിശാചുക്കളുടെ സഹോദരങ്ങളാകുന്നു. പിശാച് തന്റെ രക്ഷിതാവിനോട് ഏറെ നന്ദി കെട്ടവനാകുന്നു.” (ഇസ്രാഅ്: 27)

നൂറും, നൂറ്റമ്പതും പവന്റെ ആഭരണം അത്യാവശ്യമോ, ആവശ്യമോ അല്ല. അനാവശ്യമാണ്. അതിനാൽ അനാവശ്യമായി വാങ്ങിക്കൂട്ടുന്ന ആഭരണങ്ങൾ ധൂർത്തും, ദുർവ്യയവുമാണെന്ന കാര്യത്തിൽ സംശയമില്ല. ദു:ഖകരമെന്ന് പറയട്ടെ, ഇസ്‌ലാഹീ പ്രവർത്തകർക്കു പോലും ഈ രംഗത്ത് സമുദായത്തിനു മാതൃക കാണിക്കാൻ സാധിക്കുന്നില്ലല്ലോ.

**സഹോദരങ്ങളോട് !**

പ്രിയ സഹോദരാ, സഹോദരീ, അനാവ ശ്യമായി വാങ്ങിക്കൂട്ടി ബേങ്ക് ലോക്കറിലും, വീട്ടിലെ അലമാരക്കുള്ളിലും സൂക്ഷിച്ചു വെച്ച സ്വർണാഭരണങ്ങളുടെ സകാത്ത് നിങ്ങൾ നൽകാറുണ്ടോ? അതോ സകാത്തി ന്റെ സന്ദർഭം വരുമ്പോൾ നിങ്ങളിരുവരും ന്യായീകരണങ്ങൾ കണ്ടെത്താറുണ്ടോ? ആ സ്വർണാഭരണങ്ങളിൽ പാവപ്പെട്ടവന്റെ അവകാശമുണ്ടെന്നറിയില്ലേ?

*സാധാരണ ഉപയോഗിക്കുന്നതല്ലാത്ത ആഭരണങ്ങൾ തന്റെ ഭാര്യക്കോ, മാതാവിനോ, മക്കൾക്കോ, മരുമക്കൾക്കോ ഉണ്ടാവുകയില്ലെന്ന് തീരുമാനിക്കാൻ പുരുഷത്വമുള്ള ഇസ്‌ലാഹീ പ്രവർത്തകർക്ക് കഴിയേണ്ടതല്ലേ? ആഭരണങ്ങളണിയാതെ തന്റെ പ്രിയതമയിൽ സൗന്ദര്യം കണ്ടെത്താൻ കഴിയുന്നവർ സ്വർണാഭരണം തീർത്തും ഉപേക്ഷിക്കാൻ തീരുമാനിക്കുകയാണെങ്കിൽ ആധുനിക സമൂഹത്തിൽ അത് അനുകരണീയ മാതൃകയും ഏറ്റവും വലിയ ജിഹാദുമായിരിക്കുമെന്നതിൽ സംശയമില്ല.*

സകാത്ത് നൽകാത്തവർക്കുള്ള ശിക്ഷ എത്രമാത്രം കഠിനമാണെന്ന് നിങ്ങൾ ഓർമ്മിക്കാറില്ലേ? നാളെ പടച്ചവന്റെ സന്നിധിയിൽ സകാത്തിന്റെ അവകാശികൾ നിങ്ങൾക്കെതിരിൽ വാദിക്കുമ്പോൾ എന്തുത്തരമാണ് നിങ്ങൾക്ക് പറയാനുണ്ടാകുക? സകാത്ത് നൽകാത്തവർക്കുള്ള ശിക്ഷയെ കുറിച്ച് നമ്മുടെ നാഥൻ പറയുന്നത് നോക്കൂ:

وَلَا يَحْسَبَنَّ ٱلَّذِينَ يَبْخَلُونَ بِمَآ ءَاتَىٰهُمُ ٱللَّهُ مِن فَضْلِهِۦ هُوَ خَيْرًا لَّهُم ۖ بَلْ هُوَ شَرٌّ لَّهُمْ ۖ سَيُطَوَّقُونَ مَا بَخِلُوا۟ بِهِۦ يَوْمَ ٱلْقِيَـٰمَةِ ۗ وَلِلَّهِ مِيرَٰثُ ٱلسَّمَـٰوَٰتِ وَٱلْأَرْضِ ۗ وَٱللَّهُ بِمَا تَعْمَلُونَ خَبِيرٌ

“അല്ലാഹു അവന്റെ അനുഗ്രഹത്തിൽ നിന്ന് തങ്ങൾക്ക് തന്നിട്ടുള്ളതിൽ പിശുക്ക് കാണിക്കുന്നവർ അതവർക്ക് ഗുണകരമാണെന്ന് ഒരിക്കലും വിചാരിക്കരുത്. അല്ല, അവർക്ക് ദോഷകരമാണത്. അവർ പിശുക്ക് കാണിച്ച ധനം കൊണ്ട് ഉയിർത്തെഴുന്നേൽപിന്റെ നാളിൽ അവരുടെ കഴുത്തിൽ മാലചാർത്തപ്പെടുന്നതാണ്. ആകാശങ്ങളുടെയും, ഭൂമിയുടെയും അനന്തരാവകാശം അല്ലാഹുവിനത്രെ. അല്ലാഹു നിങ്ങൾ പ്രവർത്തിക്കുന്നതെല്ലാം സൂക്ഷ്മമായി അറിയുന്നവനാകുന്നു.”
(ആലു ഇംറാൻ-180)

ബേങ്ക് ലോക്കറിൽ സൂക്ഷിച്ച സ്വർണാഭരണത്തെ കുറിച്ച് ക്വുർആൻ പറയുന്നു:

۞ يَـٰٓأَيُّهَا ٱلَّذِينَ ءَامَنُوٓا۟ إِنَّ كَثِيرًا مِّنَ ٱلْأَحْبَارِ وَٱلرُّهْبَانِ لَيَأْكُلُونَ أَمْوَٰلَ ٱلنَّاسِ بِٱلْبَـٰطِلِ وَيَصُدُّونَ عَن سَبِيلِ ٱللَّهِ ۗ وَٱلَّذِينَ يَكْنِزُونَ ٱلذَّهَبَ وَٱلْفِضَّةَ وَلَا يُنفِقُونَهَا فِى سَبِيلِ ٱللَّهِ فَبَشِّرْهُم بِعَذَابٍ أَلِيمٍ ﴿٣٤﴾ يَوْمَ يُحْمَىٰ عَلَيْهَا فِى نَارِ جَهَنَّمَ فَتُكْوَىٰ بِهَا جِبَاهُهُمْ وَجُنُوبُهُمْ وَظُهُورُهُمْ ۖ هَـٰذَا مَا كَنَزْتُمْ لِأَنفُسِكُمْ فَذُوقُوا۟ مَا كُنتُمْ تَكْنِزُونَ ﴿٣٥﴾

“സ്വർണ്ണവും വെള്ളിയും നിക്ഷേപമാക്കി വെക്കുകയും, അല്ലാഹുവിന്റെ മാർഗത്തിൽ അത് ചെലവഴിക്കാതിരിക്കുകയും ചെയ്യുന്നവരാരോ അവർക്ക് വേദനയേറിയ ശിക്ഷയെപ്പറ്റി സന്തോഷവാർത്തയറിയിക്കുക. നരകാഗ്നിയിൽ വെച്ച് അവ ചുട്ടുപഴുപ്പിക്കപ്പെടുകയും, എന്നിട്ടത്കൊണ്ട് അവരുടെ നെറ്റികളിലും, പാർശ്വങ്ങളിലും മുതുകുകളിലും ചൂടുവെക്കപ്പെടുകയും ചെയ്യുന്ന ദിവസം (അവരോട് പറയപ്പെടും) നിങ്ങൾ നിങ്ങൾക്ക്‌വേണ്ടി തന്നെ നിക്ഷേപിച്ചു വെച്ചതാണിത്. അതിനാൽ നിങ്ങൾ നിക്ഷേപിച്ചു വെച്ചിരുന്നത് നിങ്ങൾ ആസ്വദിച്ചുകൊള്ളുക.” (തൗബ : 34,35).

റസൂൽ (സ) പറയുന്നത് കൂടി നിങ്ങൾ ഇരുവരും മനസിലാക്കുക. നബി പറയുന്നു: ആർക്കെങ്കിലും അല്ലാഹു ധനം നൽകുകയും എന്നിട്ടവൻ അതിന്റെ സകാത്ത് വീട്ടാതിരിക്കുകയും ചെയ്താൽ അവന്റെ ആ സ്വത്ത് കഠിനവിഷമുള്ള ഒരു മൂർഖൻ പാമ്പായി പ്രദർശിക്കപ്പെടുകയും ക്വിയാമത്ത്‌നാളിൽ അതവന് കണ്ഠാഭരണമായി അണിയിക്കപ്പെടുകയും ചെയ്യുന്ന താണ്. ആ സർപ്പം അതിന്റെ തേറ്റകൾ കൊണ്ട് അയാളെ ദ്രംഷ്ടിക്കും. എന്നിട്ടത് പറയുകയും ചെയ്യും, ഞാൻ നിന്റെ സമ്പത്താണ്. നിന്റെ നിധിയാണ്. പിന്നെ അവിടുന്ന് അല്ലാഹു അവന്റെ അനുഗ്രഹത്തിൽ നിന്ന് നൽകിയതിൽ പിശുക്ക് കാണിക്കുന്നവർ അതവർക്ക് ഗുണമാണ് എന്ന് വിചാരിക്കരുത് എന്നർത്ഥം വരുന്ന മുകളിൽ എഴുതിയ ആലു ഇംറാനിലെ നൂറ്റിഎൺപതാം വചനം അതിന്റെ അവസാനം വരെ ഓതി. (ബുഖാരി).
സഹോദരാ, സഹോദരീ, സ്വർണ്ണവും വെള്ളിയും ശേഖരിച്ച് വെച്ച് അഹന്ത കാണിക്കുന്നവർക്കുള്ള ശിക്ഷ മറ്റൊരിക്കൽ വിശദീകരിക്കുകയുണ്ടായി.